വർഗം. ദ്രാവിഡ വർഗ്ഗത്തിൽ തമിഴ്, മലയാളം, കർണ്ണാടക (കന്നഡം). കൊടഗു, തുളു ഭാഷകൾ ഉൾപ്പെടുന്നു.

ആന്ധ്ര വർഗ്ഗത്തിൽ തെലുങ്കും അതിന്റെ ബോലികളും ഉൾപ്പെടുന്നു. ദ്രാവിഡ ഭാഷകൾ സംസാരിക്കുന്നവരിൽ ഇവരുടെ എണ്ണം കൂടുതലാണ്. പതിനൊന്നാം നൂറ്റാണ്ടിലെ സാഹിത്യ രചനകൾ ഇപ്പോഴും ലഭ്യമാണ്. സംസ്കൃത ശബ്ദങ്ങളുടെ ഉപയോഗം സാഹിത്യക തെലുങ്കിൽ ഉപലബ്ദമാണ്. ഇതിന്റെ പേര് സ്വരാന്തം എന്നാകുന്നു.

മദ്ധ്യവർത്തിയിൽ ഗോണ്ഡി എന്ന ബോലി ഉൾപ്പെടുന്നു. ഒറീസ്സയിൽ ഇതിന്റെ പരിഷ്ക്കൃത രൂപമുണ്ട് അതിന്റെ പേര് കുഈ അഥവാ കുയ് എന്നാണ്.

ബ്രാഹുയ് വർഗ്ഗം അഥവാ ബഹിരംഗ വർഗത്തിൽ സുദൂർ കലാത് എന്ന ബോലിയുൾപ്പെടുന്നു. ഇപ്പോൾ ഈ ബോലി സിന്ധി, ബലൂചിസ്ഥാൻ പൌരർ ഉപയോഗിക്കുന്നു.

5. **കാകേശസ് കുടുംബം** കൃഷ്ണ സമുദ്രത്തിന്റെയും കാസ്പ്യൻ സമുദ്രത്തിന്റെയും ഇടയിൽ വരുന്ന കാകേശ്യസ് പർവ്വതമാണ് ഇതിന്റെ ജന്മസ്ഥലം. ഈ കുടുംബത്തിന്റെ വടക്ക് കാകേശസ്സിൽ സർക്കാസി, ചേചൻ, ലേഗി എന്നീ ബോലികൾ ഉപോഗിക്കുന്നു. ദക്ഷിണ കാകേശസ്സിൽ ജാംർജ്ജീ, മിഗേലി, സ്വാനി എന്നീ ഭാഷകളുപയോഗിക്കുന്നു.

6. **സെമേടിക് കുടുംബം** ഇതിന്റെ കുടുംബത്തിന്റെയും ഉപകുടുംബത്തിന്റെയും വർഗീകരണം വൈജ്ഞാനികർ അനേക തരത്തിൽ ചെയ്തിരിക്കുന്നു. അക്കാദിയൻ, ബാബിലോണ്യൻ, അസീറിയൻ എന്നീ പ്രാചീന ഭാഷകളും, കെനാടിക്, സിറിയൻ, എബിസീനിയൻ, എത്യോപ്യൻ എന്നീ ഭാഷകളും ഈ കുടുംബത്തിലുൾപ്പെടുന്നു.

സെമേടിക് കുടുംബത്തിലെ ഭാഷകൾ ലോകത്തിൽ ചിലഭാഗങ്ങളിൽ അനേക രൂപങ്ങളായി ലഭിച്ചിട്ടുണ്ട്. പശ്ചിമോത്തര ഭാരതത്തിൽ നിന്ന് ലഭിച്ച ഘരോഷ്ഠി ഇതിൽ നിന്നും വേർതിരിഞ്ഞു വന്നതാണ്. കുറെ വിദ്വാൻമാർ സെമേടിക്കിനെയും ഹെമേടിക്കിനെയും ഒരു കുടുംബമായും വെവ്വേറെ ഉപ കുടുംബങ്ങളായും കണക്കാക്കപ്പെടുന്നു. രാഷ്ട്രീയവും, ചാരിത്രികവുമായ കാര്യങ്ങൾക്ക് സെമേടിക് കുടുംബവുമായി ബന്ധമുണ്ട്. ഇക്കുടുംബത്തിലെ ഭാഷയായ അറബി സംയുക്ത രാഷ്ട്ര സംഘത്തന്റെ സ്വീകൃത ഭാഷകളിലൊന്നാണ്.

**7. ഭാരോപ്പ്യൻ കുടുംബം** ഇത് അത്യധികം മഹത്വം ഉൾക്കൊള്ളുന്ന ഭാഷാ കുടുംബമാണ്. ഭൗഗോളിക ദൃഷ്ടിയിൽ വ്യാപ്തിയുള്ള കുടുംബമാണിത്. പരിഷ്കാരം, സംസ്ക്കാരം, വിജ്ഞാനം, സാഹിത്യം എന്നീ വസ്തുതകളിൽ ഈ കുടുംബം മുന്നിട്ടു നിൽക്കുന്നു. സംസ്കൃതം, ഫാർസി (അവേസ്താ), ലേറ്റിൻ, ഗ്രീക് എന്നീ പ്രാചീന ഭാഷകളും ഫ്രഞ്ച്, ഇംഗ്ളീഷ്, ജർമ്മൻ, രൂസി (റഷ്യൻ), ഫാർസ്സി, ഹിന്ദി, ബംഗാളി എന്നീ ആധുനിക ഭാഷകളും ഈ കുടുംബത്തിലുൾപ്പെടുന്നു. മറ്റുള്ള ഭാഷകളിൽ വച്ച് ഇവയുടെ ഗുണങ്ങൾ അത്യധികം മഹത്വപൂർണ്ണമാണ്. ജനസംഖ്യയുടെ വിസ്തൃതി, സഭ്യത, സംസ്കൃതി, വൈജ്ഞാനിക പ്രഗതി, രാഷ്ട്രീയജ്ഞാനീയ വൈഭവം എന്നീ ഗുണങ്ങളാൽ സമ്പുഷ്ടമാണ് ഭാരോപ്പ്യൻ കുടുംബം.

ഇവയ്ക്കും ശാഖകളുണ്ട് ) കെൽട്ടിക് 2) ജർമ്മനിക് 3) ഇറ്റാലിക് 4) ഗ്രീക് 5) തൊഖാരി 6) അൽബേന്യൻ 7) ലെറ്റ്സ്ലാഹിനക് 8) അർമ്മേനിയൻ 9) ആർയ്യൻ എന്നിവയാണവ. ഇതു കൂടാതെ ടെത്യൻ, ഭേസ്യൻ, ഫിജ്യൻ, ഹിത്തായ്റ്റ് എന്നിവയുമുണ്ട്.

ഇവയുടെ നിലനില്പ് ഭാരതം, പാകിസ്ഥാൻ, ബംഗളാദേശം, ശ്രീലങ്ക, ഇറാൻ, ബർമ്മ, നേപ്പാൾ, യുറോപ്പ്, ആസ്ത്രേലിയ എന്നിയിടങ്ങളിലാണ്.

ഭാരോപ്പ്യൻ കുടുംബം രണ്ടു തരത്തിൽ പുനഃവർഗീകരിക്കപ്പെട്ടിട്ടുണ്ട് ) കൊൻതും 2) ശതം എന്നിവ. കൊൻതും വർഗ്ഗത്തിൽ ലാറ്റിൻ, ഗ്രീക്, ഇറ്റാല്യൻ, ഫ്രെഞ്ച്, ബ്രിട്ടൻ, ഗെലിക്, തൊഖാരി എന്നീ ഭാഷകളും,ശത വർഗ്ഗത്തിൽ അവേസ്താ, ഫാർസ്സി, ഹിന്ദി സംസ്കൃതം, റഷ്യൻ, ബംഗളാ എന്നീ ഭാഷകളുൾപ്പെടുന്നു.

**8. ആസ്ത്രികം അഥവാ ആഗ്നേയ കുടുംബം** ഇക്കുടുംബത്തിന് രണ്ടു ഭാഗങ്ങളുണ്ട്. ആദ്യഭാഗം പ്രശാന്ത സമുദ്ര കുടുംബത്തിലും രണ്ടാം ഭാഗം യുറേഷ്യൻ കുടുംബത്തിലും ഉൾപ്പെടുന്നു. പ്രാചീന കാലത്ത് ഇതിന്റെ സ്ഥാനം വടക്കേ ഭാരതത്തിലും ഭാരോചീനാതിർത്തിയിലും ആയിരുന്നു. കാലക്രമേണ അതിന് ലോപം സംഭവ്യമായ്ക്കൊണ്ടിരുന്നു. ശ്യാമം, ബ്രഹ്മാ എന്നിവിടങ്ങളിലെ വനങ്ങളിലും, നിക്കോബാറിലും, ബംഗാൾ, ബിഹാർ, മദ്ധ്യപ്രദേശത്തലും ഇവ പ്രചലിതമാണ്. മദിരാശിയിലെ പഞ്ചാം () എന്ന ജില്ലയിലും ഇത് നിലനിന്നിരുന്നു



# വിവർത്തനാഭ്യാസം - 3

എളിയ നിലയിൽ തുടങ്ങി സ്വന്തം പരിശ്രമത്തിലൂടെ ജീവിതത്തിന്റെ അത്യുന്നത പദവിയിൽ എത്തിച്ചേർന്ന മഹദ്വ്യക്തിയാണ് കെ. ആർ നാരായണൻ. ഇന്ത്യയുടെ പതിനൊന്നാം രാഷ്ട്രപതി സ്ഥാനം അലങ്കരിച്ച അദ്ദേഹം കേരളത്തിന്റെ അഭിമാനത്തിന്റെ പ്രതീകം കൂടിയാണ്. ഇന്ത്യൻ ഭരണ തന്ത്രജ്ഞൻ എന്ന നിലയിൽ പ്രശസ്തിയാർജ്ജിച്ച കെ. ആർ നാരായണൻ ലേഖകനും ഗ്രന്ഥകാരനും വിദ്യാഭ്യാസവിചക്ഷണനും വാഗ്മിയും കൂടിയാണ്.

കോട്ടയം ജില്ലയിലെ ഉഴവൂർ ഗ്രാമത്തിൽ 1920 ഒക്ടോബർ 27നു ഒരു ഹരിജൻ കുടുംബത്തിൽ ജനിച്ച നാരായണൻ പഠിത്തത്തിൽ ബഹുമിടുക്കനായിരുന്നു. എം.എ. ഇംഗ്ലീഷിൽ ഒന്നാം റാങ്കുണ്ടായിരുന്നിട്ടും ജോലി ലഭിച്ചില്ല. കോളേജ് അധ്യാപകനാകാൻ ആഗ്രഹിച്ചതെങ്കിലും അതു പൊലിഞ്ഞു പോകുകയാണുണ്ടായത്. വർണമേധാവിത്തഗൂഢാലോചനയായിരുന്നു ഇതിനു പിന്നിൽ. ഇതിന്റെ മധുരപ്രതികാരമായി ഇദ്ദേഹം നമ്മുടെയെല്ലാം രാഷ്ട്രപതിയായി തിളങ്ങി.

ലണ്ടൻ സ്കൂൾ ഓഫ് എക്കണോമിക്സിൽ വിദ്യാഭ്യാസം പൂർത്തിയാക്കിയ നാരായണൻ ഇന്ത്യൻ വിദേശകാര്യവകുപ്പിൽ ജോലിയിൽ ചേർന്നു. തായ്‌ലന്റ്, തുർക്കി, ചൈന, യു.എസ്. എന്നിവിടങ്ങളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ഡൽഹി ജവഹർലാൽ നെഹ്റു യൂണിവേഴ്സിറ്റി വൈസ് ചാൻസലർ , ഇന്ത്യയുടെ യു.എൻ പ്രതിനിധി എന്നീ നിലകളിലും അദ്ദേഹം പ്രാഗത്ഭ്യം തെളിയിച്ചിട്ടുണ്ട്. രണ്ടു പ്രാവശ്യം പാലക്കാട് ഒറ്റപ്പാലത്തു നിന്ന് എം.പിയായി തെരഞ്ഞെടുക്കപ്പെട്ട ഇദ്ദേഹം 1948 ൽ കേരളത്തിൽ പ്ലാനിംഗ് വകുപ്പിൽ സഹമന്ത്രിയായി പ്രവർത്തിച്ചിരുന്നു. പിന്നീട് ഉപരാഷ്ട്രപതിയായി.

1997 ജുലായ് 25ന് ഇന്ത്യയുടെ രാഷ്ട്രപതിയായി തെരഞ്ഞെടുക്കപ്പെട്ട ഇദ്ദേഹം, പ്രതിസന്ധിഘട്ടങ്ങളിൽ വളരെയധികം ചിന്തിച്ച് ന്യായയുക്തമായ തീരുമാനങ്ങൾ എടുക്കുന്നതിലും ധീരമായി അഭിപ്രായങ്ങൾ പ്രകടിപ്പിക്കുന്നതിലും മികവ് കാട്ടിയിട്ടുണ്ട്. കഠിനാധ്വാനത്തിലൂടെ വളരാനാഗ്രഹിക്കുന്ന യുവതലമുറയ്ക്ക് ഒരുത്തമമാതൃതയാണ് ഇദ്ദേഹം.

~~~~~~~~~~~~~~~~~~~~~~
~~~~~~~~~~~~~~~~~~~~~~

# വിവർത്തനാഭ്യാസം - 4

കർണൻ മഹാഭാരതത്തിലെ ഏറ്റവും യശസ്വിയായ കഥാപാത്രമാണ്. അവിവാഹിതയായ കുന്തിയുടെ ഗർഭത്തിൽ നിന്ന് സൂര്യദേവന്റെ പുത്രനായാണ് ജനിച്ചത്. എങ്കിലും ലോക ലജ്ജ ഭയന്ന് കുന്തി ആ കുഞ്ഞിനെ ഒരു കുട്ടയിലാക്കി നദിയിൽ ഒഴുക്കിവിട്ടു. ആ കുട്ട അധിരഥനെന്ന സൂതനാണ് ലഭിച്ചത്. അധിരഥന് സന്താനങ്ങളില്ലാത്തതിനാൽ അവർ ആ കുഞ്ഞിനെ വളർത്തുവാൻ തീരുമാനിച്ചു. ആ കുഞ്ഞിനെ അധിരഥൻ തന്റെ ഭാര്യയായ രാധയ്ക്കു കൊടുത്തു. അതിനാൽ കർണ്ണൻ രാധേയൻ എന്ന പേരിൽ അറിയപ്പെട്ടു.

കൗരവ പാണ്ഡവന്മാരുടെ ശസ്ത്രാസ്ത്ര വിദ്യകൾ പഠിപ്പിച്ചു കൊടുത്തത് ഗുരു ദ്രോണാചാര്യനായിരുന്നു. എപ്പോൾ അവരുടെ വിദ്യാഭ്യാസം പൂർത്തിയായോ അപ്പോൾ ദ്രോണാചാര്യർ രംഗഭൂമിയിൽ അവരുടെ വിദ്യകൾ പ്രദർശിപ്പിക്കാൻ തീരുമാനിച്ചു. അർജുനൻ ധനുർവിദ്യ പ്രദർശിപ്പിച്ച നാട്ടുകാരുടെ കൈയടി പ്രാപ്തമാക്കി. അപ്പോഴാണ് കർണൻ വന്നത്. അവനും ധനുർവിദ്യ ഉത്കൃഷ്ടമായിത്തന്നെ കാണിച്ചു. നാട്ടുകാർ അർജുനനു പകരം കർണനെ പ്രശംസിപ്പാൻ തുടങ്ങി. കർണൻ അർജുനനെ ദ്വന്ദ്വയുദ്ധത്തിനു ക്ഷണിച്ചു. സൂതപുത്രനായ കർണന് അർജുനനുമായി യുദ്ധം ചെയ്യാൻ പറ്റില്ല. കേവലം ഒരു രാജാവിനെ അവനെ നേരിടാൻ കർണനു സാധ്യമല്ല.



ദുര്യോധനന് അർജുനനെ ഇഷ്ടമല്ല. ആ സമയം ദുര്യോധനൻ അവിടെയുണ്ടായിരുന്നു. അവൻ ഈ അവകാശം അനുകൂലമാക്കുവാൻ ആഗ്രഹിച്ചു. അവൻ കർണനെ

അംഗരാജ്യത്തിലെ രാജാവായി പ്രഖ്യാപിച്ചു. ആ ദിവസം മുതൽ ദുര്യോധനനും കർണനും ഒരു പ്രാണനും രണ്ടു ശരീരവുമായി ജീവിച്ചു.

രംഗഭൂമിയിൽ നിന്ന് തന്നെ തന്നെ ദ്രോണർ ശിഷ്യനാക്കില്ലെന്ന് കർണൻ മനസ്സിലാക്കി. അവൻ ശസ്ത്രാസ്ത്ര വിദ്യ പഠിക്കാൻ പരാക്രമിയായ പരശുരാവനെ സമീപിച്ചു. പരശുരാമൻ കേവലം ബ്രാഹ്മണർക്കു മാത്രമെ വിദ്യ പറഞ്ഞു കൊടുക്കുകയുള്ളൂ. കവച കുണ്ഡലധാരിയായ കർണനെ കണ്ടപ്പോൾ പരശുരാമൻ കർണനെ ഒരു ബ്രഹ്മചാരിയായി തെറ്റിദ്ധരിക്കപ്പെട്ട് അവന് ഓരോ വിദ്യയും പറഞ്ഞു നൽകാൻ തുടങ്ങി.

ഒരിക്കൽ പരശുരാമൻ കർണന്റെ മടിയിൽ കിടന്നുറങ്ങുകയായിരുന്നു. അപ്പോൾ കർണനെ ഒരു വജ്രകീടം കടിച്ചു. രക്തം ഒഴുകാൻ തുടങ്ങി. കർണൻ ഗുരുവിന്റെ ഉറക്കം തടസപ്പെടാതിരിക്കാൻ വേദന സഹിച്ചുകൊണ്ടിരുന്നു. രക്തത്തിന്റെ ചൂടറിഞ്ഞ് പരശുരാമൻ എഴുന്നേറ്റു. അപ്പോൾ കർണന്റെ സഹനശീലതയിൽ സംശയം പുലർത്തി. അപ്പോൾ പരശുരാമൻ കർണനോട് അവന്റെ ജാതി ചോദിച്ചു. കർണൻ താനൊരു സൂതപുത്രനാണെന്നു പറഞ്ഞു. കർണൻ തന്നെ ചതിച്ചുവെന്നു പരശുരാമൻ ചിന്തിച്ച് അവനെ ശപിച്ചു ഞാൻ നിനക്കു പറഞ്ഞുതന്ന ബ്രഹ്മാസ്ത്ര വിദ്യ നീ ആവശ്യം വരുമ്പോൾ മറന്നു പോകട്ടെ. കർണൻ തന്റെ അവസ്ഥ പരശുരാമന്നുടെ അടുത്ത് വ്യക്തമാക്കി. അവനിൽ പശ്ചാത്തപിച്ച പരശുരാമൻ പറഞ്ഞു നീ ഒരു മഹാനായി മാറു നിന്റെ കീർത്തി ഭാരതമെങ്ങും അറിയപ്പെടും. ഇക്കാരണത്താൽ കർണൻ ജാതിവാദത്തിന്റെ അവസ്ഥയിൽ അകപ്പെട്ടു പോയി.

ചൂതുകളി കാരണം പാണ്ഡവന്മാർക്ക് പതിമൂന്ന് വർഷം വനവാസം ലഭിച്ചു. തിരിച്ചുവന്നപ്പോൾ ഭഗവാൻ കൃഷ്ണൻ പാണ്ഡവരുടെ ദൂതനായി മാറി ദുര്യോധനന്റെ കൊട്ടാരത്തിൽ പ്രവേശിച്ചു. കൃഷ്ണൻ പാണ്ഡവന്മാർക്ക് പാതിരാജ്യം നൽകാനാവശ്യപ്പെട്ടു. അല്ലെങ്കിൽ അവർക്ക് അഞ്ച് ഗ്രാമം നൽകാൻ പറഞ്ഞു. ദുര്യോധൻ അവർക്ക് സൂചി കുത്താൻ പോലും സ്ഥലം നൽകില്ലെന്നു പറഞ്ഞു. അതു മാത്രമല്ലാതെ ദുര്യോധനൻ ശ്രീകൃഷ്ണനെ തടവിലാക്കാൻ ഉത്തരവിട്ടു. അപ്പോൾ കൃഷ്ണൻ തന്റെ വിരാട രൂപം കാണിച്ചു. അതോടൊപ്പം യുദ്ധത്തിന്റെ ഉത്തരവും പുറപ്പെട്ടു.

ശ്രീകൃഷ്ണൻ തിരികെ പോകുമ്പോൾ കർണനെയും രഥത്തിൽ

കൊണ്ടുപോയി. കൃഷ്ണൻ കർണന്റെ ജന്മത്തിന്റെ കഥ പറഞ്ഞുനൽകി. നീ കുന്തിയുടെ വലിയ പുത്രനാണെന്നും നീ പാണ്ഡവ പക്ഷത്തു ചേരണമെന്നും കൃഷ്ണൻ പറഞ്ഞു. വിജയിച്ചാൽ ചിലപ്പോൾ പാണ്ഡവർ തനിക്കു രാജ്യത്തിന്റെ അധികാരം നൽകിയേക്കാം പക്ഷെ അവർ തന്നെ ജ്യേഷ്ഠനായി അംഗീകരിക്കില്ല. അതിനാൽ കർണൻ ദുര്യോധനന്റെ പക്ഷത്തുനിന്നു ഒഴിയുന്ന കാര്യം നിരസിച്ചു. ഇനി അതിന്റെയൊക്കെ അവസാനം യുദ്ധമാണ്.

ഒരു ദിനം കർണൻ ഗംഗാനദിയിൽ സൂര്യദേവനെ ധ്യാനിച്ചു കൊണ്ടിരിക്കുകയായിരുന്നു. അപ്പോൾ ഇന്ദ്രൻ ബ്രാഹ്മണ വേഷം ധരിച്ച് അവിടെ എത്തി. കർണൻ ധാനശീലനായതിനാൽ ബ്രാഹ്മണൻ അവന്റെ കവചകുണ്ഡലങ്ങൾ ചോദിച്ചു. അപ്പോൾ കർണന് ഇത് ഒരു ബ്രാഹ്മണനല്ലെന്നും മറിച്ച് ഇന്ദ്രനാണെന്നും മനസ്സിലാക്കി. ശ്രീകൃഷ്ണൻ തന്നെ ബലഹീനനാക്കാൻ ചെയ്തപ്രവൃത്തിയാണെന്ന് അവൻ മനസ്സിലാക്കി. എന്നിട്ടും അവൻ കവചകുണ്ഡലങ്ങൾ ദാനം ചെയ്തു. ഇന്ദ്രൻ കർണന്  ഏകഘ്നി എന്ന അസ്ത്രം നൽകി. ഇവിടെ കർണൻ ശ്രീകൃഷ്ണന്റെ കൂടനീതിക്ക് ഇരയാവുകയാണ് ചെയ്യുന്നത്.

അവസാനം മഹാഭാരത യുദ്ധത്തിനുള്ള ദിവസം വന്നെത്തി. കേവലം ഒരു രാത്രി മാത്രമാണ് ബാക്കി. കുന്തി തന്റെ മക്കൾ തമ്മിലുള്ള യുദ്ധത്തിന്റെ ദുഷ്പരിണാമത്തെപ്പറ്റി ചിന്തിതായിരുന്നു. ഇതിനാൽ പൂജയിൽ ലീനനായിരുന്ന കർണന്റെ അടുത്തു ചെന്നു അവന്റെ മാതൃത്വത്തെപ്പറ്റി പറയാൻ തുടങ്ങി. ഈ രഹസ്യം പറയാതിരുന്ന കാരണവും വ്യക്തമാക്കി. കുന്തി അവനോട് പാണ്ഡ പക്ഷത്തേക്ക് വരുവാൻ അപേക്ഷിച്ചു. കർണൻ അതു സ്വീകരിക്കില്ലെന്നും ദുര്യോധനനെ വെടിയില്ലെന്നും പറഞ്ഞു. കർണൻ അർജുനനെ ഒഴിച്ച് ബാക്കി എല്ലാവരേയും വെറുതെ വിടാമെന്ന വരം കുന്തിക്ക് കൊടുത്തു. അവൻ ഇതു കൂടി പറഞ്ഞുവെന്തെന്നാൽ ഒന്നുകിൽ ഞാൻ സ്വയം അർജ്ജുനനെ കൊല്ലും അല്ലെങ്കിൽ അവന്റെ കൈകൊണ്ട് സ്വയം മരിക്കും.

എപ്പോൾ ഭീഷ്മർ ശരശയ്യയിൽ കിടന്നോ അപ്പോൾ മുതൽ കർണൻ യുദ്ധം ചെയ്വാൻ തുടങ്ങി. കർണന്റെ ബാണ വർഷത്താൽ പാണ്ഡവ സേന ക്ഷയിച്ചു തുടങ്ങി. അപ്പോൾ കൃഷ്ണൻ ഭീമപുത്രൻ ഘടോൽകചനെ അയച്ചു. അവന്റെ തിളങ്ങുന്ന വിദ്യകൾ കണ്ടു പേടിച്ച് കൗരവ സേന ഭയന്നോടാൻ തുടങ്ങി. ദുര്യോധനന്റെ ആജ്ഞപ്രകാരം കർണൻ ഏകഘ്നി അസ്ത്രം ഉപയോഗിച്ചു.

ഘടോൽകചൻ മരിച്ചു വീണു. കൗരവ സേനയ്ക്ക് സന്തോഷം വന്നു. പക്ഷേ കർണന് ദുഃഖമായിരുന്നു, കാരണം അവന്റെ കൈയിൽ മറ്റൊരു അസ്ത്രവുമില്ലായിരുന്നു. അവൻ അവന്റെ ഭാഗ്യം പരീക്ഷിച്ചുകൊണ്ട് യുദ്ധം ചെയ്വാൻ തുടങ്ങി.

ശല്യൻ കർണനെ രഥിയായിരുന്നു. കർണൻ കുന്തിക്കു കൊടുത്ത വാക്കനുസരിച്ച് ധർമരാജൻ (യുധിഷ്ഠിരൻ), നകുലൻ, സഹദേവൻ എന്നിവരെ വിട്ടയച്ചു. അതു കണ്ടപ്പോൾ ശല്യൻ കർണനെ കുറ്റപ്പെടുത്തി. അപ്പോൾ കർണൻ ശല്യനോട് അർജുനന്റെയും കൃഷ്ണന്റെയും അടുത്തുപോകാൻ പറഞ്ഞു. കർണനും അർജുനനും തമ്മിൽ യുദ്ധ നടന്നു. ഒരു ബ്രാഹ്മണന്റെ ശാപ ഫലത്താൽ കർണന്റെ രഥത്തിന്റെ ചക്രം മണ്ണിൽ ഊഴ്ന്നിറങ്ങി. അപ്പോൾ അവൻ നിരായുധനായി രഥത്തിന്റെ ചക്രം എടുക്കാൻ ശ്രമിച്ചു. അപ്പോൾ കൃഷ്ണൻ അർജുനനോട് അമ്പ് എയ്വാൻ പറഞ്ഞു. കർണൻ ഇതൊരധർമ്മ യുദ്ധമാണെന്ന് പറഞ്ഞു. അപ്പോൾ കൃഷ്ണൻ പറഞ്ഞു ദ്രൗപദിയുടെ മാനം നഷ്ടപ്പെടുത്തിയപ്പോഴും, അഭിമന്യുവിനെ വധിച്ചതിലും എന്ത് ധർമമാണുള്ളത് ? അവസാനം അർജുനൻ കർണനെ വധിച്ചു. അപ്പോൾ കർണന്റെ ജീവജ്ജ്യോതി ഭൂമിയിൽ നിന്നും മുകളിലേക്ക് ഉയർന്നു.

ഇപ്രകാരം രശ്മിരഥിയിൽ കർണ്ണന്റെ ജന്മം മുതൽ മൃത്യു വരെയുള്ള കാര്യങ്ങളാണ് വർണിച്ചിരിക്കുന്നത്. കർണൻ ജാതിവാദത്തിന് പ്രസ്തുതനായ വ്യക്തിയാണ്. ശാപഗ്രസ്ഥനായിട്ടും കർണ്ണൻ അവന്റെ പുരുഷാർത്ഥം നഷ്ടപ്പെടുത്തുന്നില്ല. കൂടെക്കൂടെ ശാപങ്ങൾക്കിരയായിട്ടും അവൻ തന്റെ ധാനധർമ്മങ്ങൾക്ക് അരുതി വരുത്തിയിട്ടില്ല. തന്റെ ആദർശങ്ങൾ പൂർണ്ണമാക്കുന്നതിനായി സ്വന്തം ജീവൻ ത്യജിക്കാൻ പോലും തയ്യാറാണ്. അതാണ് കർണന്റെ ശ്രേഷ്ഠത.

~~~~~~~~~~~~~~~~~~~~~~
~~~~~~~~~~~~~~~~~~~~~~

# വിവർത്തനാഭ്യാസം - 5

ഭാരതത്തിൽ പ്രാചീന ലിപികൾ ശിലാലേഖനങ്ങളിൽ നിന്നും നാണ്യങ്ങളിൽ നിന്നുമാണ് ലഭിച്ചത്. അതനുസരിച്ച് ബ്രാഫ്മി ലിപിയും ഖരോഷ്ഠി ലിപിയും അതിപ്രാചീനമാണ്. പക്ഷെ ജൈനരുടെ 'പന്നവണാസൂത്ര'ത്തിൽ 18 ലിപികൾ വ്യവഹൃതമാണ്. ബൌദ്ധികരുടെ സംസ്കൃത പുസ്തകമായ 'ലളിത വിസ്താരത്തിൽ 64 ലിപികളെപ്പററി ഉല്ലേഖനം ചെയ്തിട്ടുണ്ട്. പക്ഷെ ഇവയിൽ രണ്ടു ലിപി മാത്രമാണ് മനസ്സിലാക്കാവുന്നത്. ഈ രണ്ടു ലിപികളിൽ നിന്നും വർത്തമാന കാലത്ത് ഒട്ടേറെ ലിപികളുണ്ടായിട്ടുണ്ട്. മുഖ്യമായും ബ്രാഫ്മി ലിപിയാണ് മറ്റു ലിപികളുടെ ഉറവിടം. ബ്രാഫ്മിലിപി കുടില ലിപി, ഗുപ്തലിപി, പ്രാചീന നാഗരി ലിപി, ശാരദാ ലിപി എന്നിവയുടെ അമ്മയാണ്. നാഗ്രി ലിപിയുടെ (നാഗരി) പൂർവ്വ രൂപങ്ങളിൽ നിന്നും താഴെക്കൊടുത്ത ലിപികൾ ഉണ്ടായി. ഉദാ ദേവനാഗരി, ഗുജറാത്തി, മഹാജനി, രാജസ്ഥാനി, മഹാരാഷ്ട്രി.

ആധുനിക കാലത്തെ ലിപികൾ താഴെ നല്കിയിരിക്കുന്നു.

**1. ടാക്കരി (ടാക്രി)**: ഡാ. ഗ്രിയർസ്സന്നിന്റെ അടിസ്ഥാനത്തിൽ ഇത് ശാരദാ ലിപിയുടെയും ലണ്ഡാ ലിപിയുടെയും സഹോദരിയും, ഡാ.ബലൂരിന്റെ അടിസ്ഥാനത്തിൽ ഇത് ശാരദയുടെ പുത്രിയാണ്. ഇതിന്റെ മറ്റൊരു പേര് 'ടക്കി' എന്നാണ്. 'ടക്കി'ലെ മനുഷ്യരുടെ ഭാഷയായതുകൊണ്ടാണ് ടക്കി എന്ന പേര് വന്നത്. ഇക്കാലത്ത് ഇതിന്റെ കുറെ വികസിത രൂപങ്ങൾ ലഭ്യമാണ്.

**2. സിരമൗരി**: ഇത് ടാക്കരി ലിപിയുടെ ഉപലിപിയാണ്. സിരമൗരി ബോലിയുടെ ലിപിയാണിത്. ഇതിൽ ദേവനാഗരിയുടെ പ്രഭാവമുണ്ട്.

**3. ഡോഗ്രി**: ഇത് ശാരദാ ലിപിയൽ നിന്നും വികസിതമാണ്. പഞ്ചാബിലെ ഡോഗ്രി ഭാഷയുടെ ലിപിയാണ്.

**4. ചമെആലി (ചമെയാലി)**: ഇതൊരു പൂർണ്ണ ലിപിയാണ്. ഇത് ശാരദാ ലിപിയിൽ നിന്നും ഉണ്ടായതാണ്. ചംബാ പ്രദേശത്തെ ലിപിയാണിത്.

**5. മംഡെആലി (മണ്ഡെയാലി)**: ഇതും ശാരദാ ലിപിയിൽ നിന്നും ഉണ്ടായതാണ്. മണ്ഡ, സുകേത് എന്നീ സ്ഥലങ്ങളിലെ ഭാഷയുടെ ലിപിയാണിത്.

6. **ജൗൻസാരി** : സിരമൌരി ലിപിയുമായി അടുത്ത ബന്ധം പുലർത്തുന്ന ഈ ലിപി പർവ്വത നിരകളിലെ ജൗൻസാരി ബോലിയുടെ ലിപിയാണ്. ഇതിന്റെ വികാസവും ശാരദയിൽ നിന്നാണ്.

7. **കോഛരി (കൊഛ്ഇ)**: ഇത് ശാരദയിൽ നിന്നും വികസിതമാണ്. ഇതിന്റെ ഉപയോഗം ശിംലയിലെ പർവ്വത നിരകളിലെ കോഛരി ബോലിയുടെ ലിപിയാണ്.

8. **കുല്ലുയി**: ഇത് ശാരദാ ലിപിയിൽ നിന്നും ഉണ്ടായതാണ്. കുല്ലു പർവ്വത നിരകളിൽ ഉപയോഗിക്കപ്പെടുന്നു.

9. **കശ്ടവാരി**: കാശ്മീരത്തിലെ തെക്കുവടക്ക് ഭാഗത്തുള്ള കശ്ടവാർ പർവ്വതത്തിലെ ബോലിയുടെ ലിപിയാണിത്. ഇതിന്റെ വികാസവും ശാരദാ ലിപിയിൽ നിന്നുമാണ്. ഡാ. ഗ്രിയർസ്സന്നിന്റെ അടിസ്ഥാനത്തിൽ ഇത് ടക്കിയുടെയും ശാരദായുടെയും ഇടയിൽ നില്ക്കുന്നതാണ്.

10. **ലണ്ഡാ**: ഇത് പഞ്ചാബിലെയും സിന്ധിലെയും മഹാജനികളുടെ ലിപിയാണ്. സിന്ധി അഥവാ ലഹന്ദാ ഭാഷകളുടെ ലിപി ഇതാണ്. ഇതിന് കുറെ സ്ഥാനീയ ഭേദഗതികൾ വന്നു ചേർന്നിട്ടുണ്ട്.

11. **മുൽത്താനി**: ലണ്ഡാ ലിപിയിൽ നിന്നും വികസിച്ചു. ലഹന്ദയുടെ പ്രമുഖ ബോലിയായ മുൽതാനിയുടെ ലിപിയാണിത്.

12. **വാനിഘ്**: വാനിഘോ അഥവാ ബനീയ 'ലണ്ഡ'യുടെ സിന്ധിൽ പ്രചലിതമായ പേരാണ്. അവിടുത്തെ ഹിന്ദുക്കളാണിത് ഉപയോഗിക്കുന്നു. മുസൽമാന്മാരും ഫാർസ്സിക്കാരും ഈ ലിപി ഉപയോഗിക്കും.

13. **ഗുരുമുഖി**: ലണ്ഡാ ലിപിയെ പരിഷ്കരിച്ച് സിഖുകാർ നിർമ്മിച്ച ലിപിയാണിത്. സിഖുകാർക്ക ഇതുമായി അഭേദ്യമായ ബന്ധമുണ്ട്.

14. **നാഗരി**: ഇത് പ്രാചീന നാഗരി ലിപിയിൽ നിന്നും വികസിച്ച ലിപയാണ്. ഇത് ഹിന്ദി ഭാഷയുടെയും സംസ്ക്ക്യതഭാഷയുടെയും ലിപിയാണ്. സംസ്കൃതം, പാലി, നേപ്പാളി, പ്രാകൃതം, അപഭ്രംശം എന്നിവയിൽ ഇതിനെപ്പറ്റി വ്യവഹാരമുണ്ട്.

15. **ഗുജറാത്തി**: ഇതും പ്രാചീന നാഗരിയിൽ നിന്നും വികസിച്ചതാണ്. ഇത് ഹിന്ദിക്കായി ഉപയോഗിക്കുന്ന നാഗരി ലിപിയുടെ സഹോദരിയാണ്. ഗുജറാത്തിൽ ദേവനാഗരി, സരാഫി എന്നിവയാണ് ഉള്ളത്. ഇതിന് നാഗരി ലിപിയെ പോലെ ശിരോരേഖ (മുകളിലെ രേഖ) ഇല്ല.

**16. മഹാജനി**: ഹിന്ദി പ്രദേശങ്ങളിൽ (ഉത്തർ പ്രദേശം, രാജസ്ഥാനം, ബിഹാർ, മദ്ധ്യപ്രദേശം) ഉപയോഗിക്കുന്ന ലിപിയാണ് ഇത്.

**17. മോഡി**: ഇത് മഹാരാഷ്ട്രത്തിലെ പ്രാചീന ലിപിയാണ്. ഇതിന്റെ വികാസം പഴയ നാഗരിയിൽ നിന്നാണ്. വേഗത്തിൽ എഴുതാൻ വേണ്ടി ഇത് ചരിച്ചും വളച്ചും എഴുതുന്നതിനാലാണ് മോഡി എന്ന് പേര് വന്നത്.

**18. കൈഥി**: പഴയ നാഗരിയിലെ പൂർവ്വ രൂപത്തിൽ നിന്നും വികസിച്ചു വന്നു. ഇതിന് അനേകം സ്ഥാനീയ രൂപങ്ങളുണ്ട് ഭോജ്പുരി കൈഥി, തിർഹുതി കൈഥി എന്നിങ്ങനെ.

**19. മൈഥിലി**: പഴയ നാഗരിയിലെ പൂർവ രൂപത്തിൽ നിന്നും വികസിച്ചു വന്നു. ഇതിന്റെ വ്യവഹാരം മിഥിലയിലാകുന്നു. ബംഗാളിയുമായി ബന്ധം പുലർത്തുന്നു.

**20. ബംഗാളി**: പതിനൊന്നാം നൂറ്റാണ്ടിൽ വികസിച്ചു വന്നു. പഴയ നാഗരി ലിപിയുടെ പൂർവ രൂപത്തിൽ നിന്നും ഉത്ഭവിച്ച ഈ ലിപി ഏഴാം നൂററാണ്ടിൽ ഉണ്ടായതാണെന്നും ചില വിദ്വാന്മാർ അഭിപ്രായപ്പെടുന്നു.

**21. അസ്സമിയ**: ഇത് ബംഗാളി ലിപിയുടെ സഹോദരിയാണ്. ര, യ എന്നീ അക്ഷരങ്ങൾക്ക് മാത്രമേ വ്യത്യാസമുള്ളൂ.

**22. ഒഡിയ (ഒറിയ)**: ഉഡിയ,ഉറിയ എന്നീ പേരുകളിൽ അറിയപ്പെടുന്ന ഇവ നാഗരി ലിപിയുടെ പൂർവ ലിപിയിൽ നിന്നും ഉണ്ടായതാണ്. ഇതിന് തമിഴ്, തെലുങ്ക് എന്നീ ലിപിയുടെ സ്വാധീനം ഇതിനുണ്ട്. അതിനാൽ ഇത് അല്പം കഠിനമാണ്. കുറച്ചു വിദ്വാന്മാർ ഇത് ബംഗാളി ലിപിയിൽ നിന്നും ഉദ്ഭവിച്ചതാണെന്നു പറയുന്നു.

**23. മണിപ്പൂരി**: ഇത് ബംഗാളിയിൽ നിന്നും വികസിച്ചതാണ്. മണിപ്പൂരാണ് ഇതിന്റെ സ്ഥാനം.

**24. നേവാരി**: ഇത് നേപ്പാളിലെ നേവാരി ഭാഷയുടെ ലിപിയാണ്. ബംഗാളിയിൽ നിന്നും വികസിച്ചു.

**ദക്ഷിണ ഭാരതീയ ലിപികൾ**

ബ്രാഹ്മി ലിപിയുടെ തെക്കേ ശൈലിയിൽ നിന്നും വികസിച്ച ഭാഷകൾ ആണിവ.

**1. പശ്ചിമി**: ബ്രാഹ്മി ലിപിയുടെ ദക്ഷിണീ ശൈലിയിൽ നിന്നും വികസിച്ചു. വടക്കേ ഭാഗത്തും ഉള്ളതിനാൽ ഇത് വടക്ക് ഭാഗത്തും പ്രചലിതമാണ്. ഇതിന്റെ സ്ഥാനം മദ്ധ്യഭാരതത്തിലും,

തെക്കിൽ പടിഞ്ഞാറെ ഭാഗത്തും (ഗുജറാത്ത്, കഠിയാവാഡ്. നാസിക്, ഖാൻദേശ്, സതാരാ, ഹൈദരാബാദ്, മൈസൂർ, കൊങ്കൺ) പ്രചലിതമാണ്. അഞ്ചാം നൂററാണ്ടു മുതൽ ഒൻപതാം നൂററാണ്ടു വരെയാണ് വികസിത കാലം.

2. **മദ്ധ്യ ദേശി**: ബ്രാഹ്മദക്ഷിണി ശൈലിയിൽ നിന്നും വികസിതമാണെങ്കിലും ഉത്തര ശൈലിയുടെ പ്രഭാവമുണ്ട്. മദ്ധ്യപ്രദേശം, ബുന്ദേല ഖണ്ഡം, ഹൈദരാബാദ് എന്നീ സ്ഥാനങ്ങളിൽ നിലനില്ക്കുന്നു. അഞ്ചുമുതൽ ഒമ്പതാം നൂററാണ്ട് വരെയാണ് കാലഘട്ടം. ഇതിന്റെ അക്ഷരം മട്ടത്രികോണം പോലെയാണ്.

3. **തെലുങ്ക്, കന്നഡം**: ഇത് വർത്തമാന തെലുങ്കിന്റെയും കന്നഡയുടെയും ജനനിയാണ്. അഞ്ചാം നൂറ്റാണ്ടു മുതൽ പതിനാലാം നൂററാണ്ടു വരെയാണ് വികസന കാലഘട്ടം. ദക്ഷിണ മഹാരാഷ്ട്രം, ശോളാപുരം, ബിജാപുരം, ബെലഗാം, ധാരവാഡം, കാരവാഡം, ഹൈദരാബാദ്, മദിരാശി, മൈസൂർ എന്നിവിടങ്ങളിൽ പ്രസിദ്ധം. പതിനാലാം നൂററാണ്ടിനു ശേഷം കന്നഡംതെലുങ്ക് ലിപിയായി വേർതിരിയുകയും വികസിക്കുകയും ചെയ്തു.

5. **ഗ്രന്ഥം**: വർത്തമാന ഗ്രന്ഥലിപിയുടെ ജനനിയാണ്. ഇതും ബ്രാഹ്മദക്ഷിണ ലിപിയിൽ നിന്നാണ്. സംസ്കൃത ഗ്രന്ഥങ്ങൾ രചിക്കാൻ ഇപ്പോഴും ഗ്രന്ഥം ഉപയോഗിക്കുന്നു. ഏഴു മുതൽ പതിനാലാം നൂററാണ്ടു വരെ മദിരാശിയിൽ പ്രചലിതമായിരുന്നു. ഇതിനു ശേഷം വർത്തമാന ഗ്രന്ഥലിപിയുടെയും, മലയാളത്തിന്റെയും, തുളുവിന്റെയും വികസനമുണ്ടായി.

6. **കലിംഗ ലിപി**: കലിംഗത്തിലെ കുറച്ചു സ്ഥലങ്ങളിൽ ഏഴാം നൂററാണ്ടു മുതൽ പതിനഞ്ചാം നൂററാണ്ടു വരെ പ്രചലിതമായിരുന്നു. സമയം കടന്നു പോകുന്നതിനൊപ്പം ഇതിൽ മററു ലിപികളുടെ സ്വാധീനം വന്നു.

8. **വട്ടെഴുത്തു്,തമിഴ്**: ഇത് മലയാളവുമായി വളരെ അധികം ബന്ധം പുലർത്തുന്നു. ഗ്രന്ഥലിപിയുമായി ബന്ധം പുലർത്തുന്നു. ചില ഭാഷാ വിജ്ഞാന പുസ്തകളിൽ വട്ടെഴുത്തും തമിഴും വെവ്വേറെ ഖണ്ഡങ്ങളാക്കി തിരിക്കാറുണ്ട്. രണ്ടും ഒരേ ലിപിയാണെന്ന അഭിപ്രായവും ഭാഷാ ജ്ഞാനികൾക്കിടയിലുണ്ട്. ഇതിന്റെ സമയം ഏഴാം നൂററാണ്ടു മുതൽ പതിനാലാം നൂററാണ്ടു വരെയാണ്.



# വിവർത്തനാഭ്യാസം - 6

തഞ്ചാവൂർ ക്ഷേത്രത്തിന്റെ മനോഹാരിതയും വർണ്ണാഭയും മധുര ക്ഷേത്രത്തിനൊപ്പം കിടപിടിയ്ക്കാൻ ഉള്ള സാഹചര്യമാണ് ഒരുക്കുന്നത്. കേരളം, കനറാ(കർണ്ണാടക),ആന്ധ്ര, ഒറിസ്സ, ബംഗാൾ എന്നീ ഭാരതീയ സംസ്ഥാനങ്ങളിൽ നിന്നും വിദേശ രാജ്യങ്ങളിൽ നിന്നും ഈ സ്ഥലത്തെ ദർശിക്കാനായി എത്തപ്പെടുന്നു. ഈ ക്ഷേത്രം ചോഴ അഥവാ ചോള ഭരണകാലത്ത് നിർമ്മിക്കപ്പെട്ടതായി കണക്കാക്കപ്പെടുന്നു. ഇതിന്റെ താഴികക്കുടത്തിനു പതിനഞ്ച് ആനകളുടെ ഭാരം ഉണ്ടെന്നു സമർത്ഥിക്കുന്നുണ്ട്. ഇത്ര വലിയ താഴികക്കുടം ഇവിടെ വച്ചത് ഈ ക്ഷേത്രത്തിനേക്കാൾ വലുപ്പമുള്ള ഒരു മണൽക്കൂനയുണ്ടാക്കി അതിൽ നിന്നും ഉരുട്ടിയിട്ടാണത്രെ. ഈ ക്ഷേത്രത്തിന്റെ മറ്റൊരു പ്രത്യേകതയെന്തെന്നാൽ ഇതിന്റെ നിഴൽ ഭൂമിയെ സ്പർശിക്കില്ലെന്നതാണ്. ഭാരത്തിലെയും വിദേശരാജ്യങ്ങളിലേയും പൗരർ ഇവിടുത്തെ കലാകൌതുക സംസ്ക്കൃതിയെയും ഒപ്പം തഞ്ചാവൂരപ്പനെയും ഭക്തിപൂർവ്വം ദർശിച്ചു പോകുന്നുണ്ട്.



~~~~~~~~~~~~~~~~~~~~~~~~
~~~~~~~~~~~~~~~~~~~~~~~~

# വിവർത്തനാഭ്യാസം - 7

ഭൂപ്രകൃതി കൊണ്ടും കാലാവസ്ഥകൊണ്ടും ഐശ്വര്യം തുളുമ്പുന്ന നാടാണ് കേരളം. കാവുകളും നീർത്തടങ്ങളും കുന്നുകളും നിറഞ്ഞ കേരളത്തിന്റെ മുഖശ്രീ തന്നെ നിരവധി കലാരൂപങ്ങൾക്ക് ജന്മം നല്കാൻ പോരുന്നവയാണ്. വൈവിദ്ധ്യമാർന്ന കലാരൂപങ്ങൾ പരിശോധിച്ചാൽ അവയ്ക്കെല്ലാം ജനങ്ങളുടെ സംസ്ക്കൃതിയുമായി ബന്ധമുണ്ടെന്നു് കാണാം. മാത്രമല്ല ഇവുടുത്തെ മതവും തൊഴിലുമായും അവയ്ക്കു് അഭേദ്യമായ ബന്ധമുണ്ട്. നിരവധി അനുഷ്ഠാനങ്ങളുടെ കേളീരംഗമാണു് കേരളം. ജനനം, വിവാഹം, മരണം എന്നിവയുമായി ബന്ധപ്പെട്ട ചില കർമ്മങ്ങൾക്കും കേരളത്തിലെ നാടൻകലകളിൽ വേരുണ്ട്.



പ്രകൃതിയെ ഭയന്നു് ജീവിച്ച പുരാതന മനുഷ്യന്റെ അഭിലാഷങ്ങൾക്കും നാടൻകലകളിൽ സ്ഥാനമുണ്ട്. നൻമകൾ, ഐശ്വര്യം വരുത്തുന്ന കർമ്മങ്ങൾ എന്നിവയുടെ കേദാരമാണ് കേരളം. ഓരോ കലാരുപവും ഒന്നിനൊന്നു് വൈവിദ്ധ്യം പുലർത്തുന്നു. താളത്തിൽ, വേഷത്തിൽ, നൃത്തത്തിൽ, സംഗീതത്തിൽ, സംഗീതോപകരണത്തിൽ എന്നിങ്ങനെ എല്ലാ കാർയ്യത്തിലും ഇവ വൈവിദ്ധ്യം പുലർത്തുന്നു. കഥകളി, തുള്ളൽ, തെയ്യം, ചാക്ക്യാർക്കൂത്തു്,കാളീക്ഷേത്രത്തിലെ കലാരൂപങ്ങൾ എന്നിവയാണ് കേരളത്തിലെ സുപ്രധാന കലാരൂപങ്ങൾ.

~~~~~~~~~~~~~~~~~~~~~~
~~~~~~~~~~~~~~~~~~~~~~

# വിവർത്തനാഭ്യാസം - 8

ഈ മെഴുകുതിരി എന്റെ കാഴ്ചയുടെ (നോട്ടത്തിന്റെ) കൂട്ടുകാരനാണ്. അത് എത്ര വിവശമാണ്. ഇത് ജീവന്റെ രസമാണ്. ഇത് ക്ഷണം തോറും കത്തിക്കൊണ്ട് പ്രഭാതത്തെ സ്പർശിക്കുന്നു. ഇവ തന്റെ ലളിതമായ അസ്തിത്വം മറന്ന് മഹാനായ സൂര്യനെ തൊടുന്നു. ഈ മെഴുകുതിരി എന്റെയാകുന്നു"



"ഈ മെഴുകുതിരി വ്യാകുലനായിരിക്കുകയാണ്. പക്ഷ ഇത് മനുഷ്യർക്ക് അലിയുന്നതിനെക്കുറിച്ച് പഠിപ്പിച്ചു തരുന്നു. ഇതിന്റെ രക്തത്തിന്റെ തുള്ളികളായ് വീണ് പ്രാകാശ ബിന്ദു നിർമിക്കുന്നു. ഇതിന്റെ ചെറിയ നാളം കോടിക്കണക്കിന് പ്രകാശം സ്ഫുരിക്കുന്നു.ഈ മെഴുകുതിരി എന്റെയാകുന്നു"

" എനിക്ക് ഈ മെഴുകുതിരി ഇഷ്ടമുള്ളപ്പോൾ ഉപയോഗിക്കാം, കീശയിൽ വയ്ക്കാം . അന്ധകാരമാകുമ്പോൾ അത് തന്റെ ബലം കാട്ടും. ഞാനാഗ്രഹിക്കുമ്പോൾ അതിനെ ഉറക്കാനും പറ്റും. ഇത്തലമുറ മുഴുവൻ ഇത് എന്റെ കൂടെയുണ്ടാകും. ലീലകളിലും അത് തന്നെത്താനെ കെടുന്നു. ഈ മെഴുകുതിരി എന്റെയാകുന്നു."

" കോടിക്കണക്കിന് നക്ഷത്രങ്ങൾ ആകാശത്ത് അന്ധകാരത്തെ മടിയിൽ വച്ചിരിക്കുന്നു. പക്ഷെ അതിനാകാശത്തെ വിട്ട് വരാൻ സാധ്യമല്ല. എനിക്ക് നക്ഷത്രത്താൽ അക്ഷരങ്ങൾ വായിപ്പാൻ സാധ്യമല്ല. ആ നക്ഷത്രത്തിന് എന്റെ വീട്ടിൽ വരാൻ പറ്റില്ല. എന്റെ പ്രണയ ഗർവ് ഇയോട് പറയാൻ സാധ്യമല്ല.

"എപ്പോൾ ആഗ്രഹിക്കുന്നോ, അപ്പോൾ മെഴുകുതിരി ലഭിക്കും. അർഥമെന്തെന്നാൽ എപ്പോൾ ആഗ്രഹിക്കുന്നോ അപ്പോൾ നമുക്ക്

അത് കത്തിക്കാം. എപ്പോഴാഗ്രഹിക്കുന്നോ അപ്പോൾ കെടുത്താം. അന്ധകാരത്തുനിന്നും എപ്പോൾ ഒരു യുദ്ധമുണ്ടാകുന്നോ അപ്പോൾ മെഴുകുതിരി അവിടെ വന്നു നിൽക്കും. ഇത് എന്റെ കാഴ്ചയുടെ മാർഗത്തിന്റെ ചിത്രം വരച്ച അനർഘ ചിത്രകാരനാണ്. "

"ഈ മെഴുകുതിരി ദരിദ്രർക്കും ലഘുപ്രാണികൾക്ക് ഉദാരത നൽകുന്നു. ഇതിന്റെ ബിന്ദുവിൽ തീ ജ്വലിക്കുന്നു. ഇത് പ്രാണയജ്ഞത്തിന്റെ ജ്വാലയെപ്പോലെ കത്തുന്നു. ഇത് തലമുറയുടെ പ്രകാശത്തെ സ്ഫുരിക്കുന്നു. ഇത് ജഗത്‌രൂപിയായ രഥത്തിന്റെ ഗതിയുടെ സുഹൃത്താകുന്നു.''



# വിവർത്തനാഭ്യാസം - 9

സൃഷ്ടിയുടെ ജീവനുള്ളതും ഇല്ലാത്തതുമായ സർവ വസ്തുവിലും സൗന്ദര്യം നിഹിതമാണ്. പക്ഷി സുന്ദരമാണ്. പുഷ്പവും സുന്ദരമാണ്. പക്ഷെ മനുഷ്യാ നീ സുന്ദരനാണ്, സുന്ദരതമനാണ്. സൗന്ദര്യത്താലാണ് നീ നിർമിക്കപ്പെട്ടിരിക്കുന്നത്. യൗവനത്താൽ നിന്റെ ശരീരം തിളങ്ങിക്കൊണ്ടിരിക്കുന്നു. നിന്റെ ത്വക്ക് കോമളമാണ്. നിന്റെ ശരീരത്തിന്റെ ഓരോ ഭാഗത്തും സൗന്ദര്യം ശോഭിച്ചിരിക്കുന്നു. പ്രകൃതി മുഴുവൻ നിന്റെ സൗന്ദര്യത്തിൽ മുഗ്ധമായിരിക്കുന്നു.

കവി മനുഷ്യന്റെ ശാരീരിക സൗന്ദര്യത്തിൽ മോഹിതനായി സംസാരിക്കുന്നതെന്തെന്നാൽ നിന്റെ നാഡിയിലൂടെ ഒഴുകുന്ന രക്തം മദ്യം സേവിച്ച് ഉന്മക്തനായിരിക്കുകയാണ്. നിന്റെ നയനങ്ങൾ ലാവണ്യ ലോകത്തിന്റെ നിളയങ്ങളാകുന്നു. നിന്റെ ശബ്ദത്തിൽ സംഗീത ധാരകയുടെ ലയാത്മകത നിറഞ്ഞു കിടക്കുന്നു. നിന്റെ ഹൃദയം വിശാലമാണ്.



മുഖം താമരയാണ് തല രത്നം പോലെയാണ്. നിന്റെ കരങ്ങൾ ബലമേറിയതാണ്. നിന്റെ പൂർണ ശരീരവും ശോഭനാമയമാണ്.

ഹേ മനുഷ്യാ നിന്റെ മാംസള യൗവനത്തിൽ നിന്നും സ്വസ്ഥതയും സുഗന്ധവും വമിക്കുന്നു. യൗവനവും ആരോഗ്യവും ജീവന്റെ അവിഭാജ്യ ഘടകമാണ്. നീ ഈശ്വരന്റെ സർവോൽക്കൃഷ്ട സൃഷ്ടിയാകുന്നു. നിന്നിൽ ആശകൾ, അഭിലാഷങ്ങൾ, ഉയർന്ന ആകാംക്ഷകൾ, അനന്തശ്രമം നടത്താനുള്ള ഉത്സാഹം, വിഘ്നങ്ങളിൽ വിജയം ഉണർത്താനുള്ള ശക്തി, ആത്മവിശ്വാസം, സത്യവും അസത്യവും തിരിച്ചറിയാനുള്ള വിവേകം, ശ്രദ്ധ, സത്യം പ്രേമം എന്നിൽ അചഞ്ചല വിശ്വാസം എന്നിവയാൽ നീ സമ്പുഷ്ടമാണ്. നിന്നിൽ മാനവസഹജ ഗുണങ്ങൾ ഉണ്ട്. നിന്നിൽ സഹാനുഭൂതിയുണ്ട്.

നീ പരിഷ്കാരത്തിന്റെ സ്തംഭമാണ്. നീ സ്വർഗീയ സംസ്കൃതിയുടെ പ്രതിമൂർത്തിയാണ്. മനുഷ്യത നിന്നുടെ സ്വാഭാവിക ഗുണമാണ്.

ഹേ മനുഷ്യാ ഈശ്വരൻ ഈ അനുഗ്രഹത്താൽ നീ നിന്റെ സുഹൃത്തുക്കളെ വിശ്വസിയ്ക്കൂ. പരിചയം ഉയർത്തി മനുഷ്യത വികസിപ്പിയ്ക്കൂ. ജ്ഞാനം, വിജ്ഞാനം എന്നിവ അന്വേഷിച്ച് പുരോഗമന പഥത്തിൽ പ്രതിഷ്ഠിതനാക്കൂ. നീ ഈശ്വരന്റെ വരദാനമാണ്. പുതിയ സുഖസൗകര്യങ്ങൾ ഉപയോഗിപ്പാൻ ശ്രമിപ്പിൻ. ഇതിനാൽ നല്ല അർഥത്തിൽ സാർഥ്വിയാകൂ.



# വിവർത്തനാഭ്യാസം - 10

കവി പറയുകയാണ് "പേനയും വാളും ഇതിൽ നിന്നും താങ്കൾക്ക് എന്താണ് ആവശ്യം ? നിനക്ക് മനസ്സിന്റെ ഉയർന്ന ഭാവം വേണോ അതോ ശരീരത്തെ അജയനാക്കണോ ?, അപാര ശക്തി വേണമോ അതോ അന്ധകാരമയമായ മുറിയിലിരുന്ന് ഉയർന്ന മധുരഗാനങ്ങൾ രചിക്കണോ ? അല്ലെങ്കിൽ പടവാളെടുത്ത് മൈദാനം നേടിയെടുക്കണോ ? നിങ്ങൾ ജ്ഞാനത്തിന്റെ ദീപം കത്തിച്ച് പ്രകാശം പരത്തുമോ അതോ പടവാളെടുത്ത് ശത്രുക്കളിൽ നിന്നും വീടുകളെ രക്ഷിക്കുമോ ?"



തൂലികയിലും പടവാളിലും കവി തന്റെ അഭിപ്രായം സ്പഷ്ടമാക്കുകയാണ് "തൂലിക ദേശത്തിന്റെ മഹാശക്തി വെളിപ്പെടുത്തുന്ന വലിയ ശക്തിയാണ്. അത് ജനങ്ങളുടെ മനസ്സിൽ മാത്രമല്ല മസ്തിഷ്കത്തിലും ഉണർവ് സൃഷ്ടിക്കുന്നു. അത് പ്രകാശം സ്ഫുരിപ്പിക്കുന്നു. ഏത് ദേശത്തിന്റെ പ്രാണൻ ദഹിച്ചു കൊണ്ടിരിക്കുന്നത്, ആ ദേശം മരിക്കുകയില്ല. നിന്റെ രക്തം തിളപ്പിക്കാനായി മനസ്സിൽ ഉജ്വല വിചാരങ്ങൾ നിറയ്ക്കൂ. പക്ഷെ ക്രൂരവിചാരങ്ങൾ നശിപ്പിപ്പാൻ പടവാൾ ആവശ്യമാണ്. "

കവി പറയുകയാണ് "പേനയും പടവാളും തമ്മിൽ ഒരു ഭേദമുണ്ട്. എവിടെ സ്ത്രീപുരുഷ നിർഭയതയുണ്ടാകുന്നെ അവിടെ പേനയുടെ ആവശ്യമുണ്ട്. ഏതു വ്യക്തിയുടെ ഉള്ളിലാണോ സമയത്തിന്റെ തീയുള്ളത്, അവരുടെ കൈകളിൽ മിന്നൽപ്പിണരുകളുള്ളത് , അവന്റെ മസ്തിഷ്കം ഗോളാകൃതിയാകുന്നു. അവന്റെ രക്തത്തിന്റെ വിഷത്തിന്റെ ധാരയാണൊഴുകുക. അവന്നുടെ കൈയിൽ വാളുണ്ടാകുന്നത് വ്യർഥമാണ്."

~~~~~~~~~~~~~~~~~~~~~~
~~~~~~~~~~~~~~~~~~~~~~

# വിവർത്തനാഭ്യാസം - 11

ഭക്ത കവിയായ സൂർദ്ദാസ് ഇങ്ങനെ പറഞ്ഞു ഈശ്വരനും ഗുരുവും എന്റെ മുന്നിൽ വന്നു നിന്നാൽ ഞാനാദ്യം ഗുരുവിനെ നമസ്ക്കരിക്കും. എന്താണെന്നോ ഈശ്വരനെ കാണാനുള്ള ശക്തി എനിക്ക് പ്രദാനം ചെയ്തത് എന്റെ ഗുരുവാണ്.ഗുരുവിനെ അദ്ധ്യാപകനെ എത്ര ഉല്ക്ക്യഷ്ടമായിട്ടാണ് പ്രാചീന ഭാരതം കണ്ടതെന്ന് ഈ വരികളിൽ നിന്നും ബോദ്ധ്യമാകും. അരിസ്റ്റോട്ടിലിന്റെ ഒരു വാക്യം കൂടി ഇവിടെ ഉദ്ധരിയ്ക്കട്ടെ രക്ഷിതാക്കളെക്കാൾ നാം ബഹുമാനിയ്ക്കേണ്ടത് അധ്യാപകരെയാണ് അഥവാ ഗുരുകന്മാരെയാണ്. എന്തെന്നാൽ രക്ഷിതാക്കൾ കുട്ടികൾക്ക ജീവിതം നല്കുന്നു. ഗുരുക്കന്മാർ ജീവിക്കാനുള്ള കലയും. നല്ല പൗരൻമാരെ വാർത്തെടുക്കുന്ന മൂശമാണ് വിദ്യാലയങ്ങൾ.വ്യക്തിത്വമുള്ള ഒരു ജനത വളർന്നു വരാൻ വ്യവസായ വിപ്ലവം കൊണ്ട് കഴിയില്ല. അടിസ്ഥാനപരമായി വിദ്യാഭ്യാസം കൊണ്ടു മാത്രമെ കഴിയൂ. മൂല്യാധിഷ്ഠിത വിദ്യാഭ്യാസത്തിനു മാത്രമേ നല്ല കുട്ടികളെ സംഭാവന ചെയ്വാൻ കഴിയൂ. രാജ്യത്തിന്റെ യഥാർത്ഥ സ്രഷ്ടാക്കളാണ് അദ്ധ്യാപകർ. രാഷ്ട്രം എന്നു പറഞ്ഞാൽ ക്രിയാത്മകവും പുരോഗമനാത്മകവും ആയ ചിന്തയിൽ മുഴുകി കഴിയുന്ന ജനങ്ങളുടെ സംഗ്ഘാതം , എന്ന അർത്ഥത്തിലാണ് മുകളിൽ സൂചിപ്പിച്ച വാക്യം എഴുതിയത്. രാജ്യത്തിന്റെ യഥാർഥ സ്രഷ്ടാക്കൾ എന്നു പറഞ്ഞത് രാജ്യത്തെ പുരോഗതിയിലേക്കുനയിക്കുന്ന ജനതയെ വാർത്തെടുക്കുന്നവർ എന്ന അർഥത്തിലാണ്.

വളരെ ശ്രദ്ധയോടെയും കരുതലോടെയും പ്രവർത്തിക്കുന്ന അധ്യാപകരുണ്ടെങ്കിൽ ജനതയെ രാഷ്ട്ര പുരോഗതിയിലേക്കു ഉതകുന്ന തരത്തിൽ വളർത്തി എടുക്കാൻ കഴിയും. ആധുനിക കാലത്തിൽ ഗുരുശിഷ്യബന്ധത്തിൽ പരിശുദ്ധിയുടെ അളവ് നന്നെ കുറഞ്ഞിരിയ്ക്കുന്നു. എന്താണിതിനു കാരണം.... അദ്ധ്യാപകനും വിദ്യാർത്ഥിയും തമ്മിലുള്ള ബന്ധം അദ്ധ്യാപകർത്തന്നെ വഷളാക്കിയതാണ് ഒരു കാരണം. പഠിപ്പിക്കലിനൊപ്പം വിദ്യാർത്ഥിയുടെ മുന്നിൽ അധ്യാപകൻ മാതൃകയുമാകണം. വിദ്യാർഥിയെക്കൊണ്ട് ലഹരിവസ്തുക്കൾ വാങ്ങിക്കുക അദ്ധ്യാപകരുടെ സ്വകാര്യാവശ്യങ്ങൾക്കായി വിദ്യാർത്ഥിയെ ഉപയോഗിയ്ക്കുക, ലൈംഗികമായ ചിന്താഗതിയോടെ വിദ്യാർത്ഥിയെ

നോക്കുക മുതലായ രീതികൾ ഉണ്ടായപ്പോൾ വിദ്യാർഥി അധ്യാപകന്റെ മേൽ വച്ചിരുന്ന ബഹുമാനം നഷ്ടപ്പെടാൻ ഇടയായി. പുരാതനകാലത്ത് നിലനിന്നിരുന്ന ഗുരുകുല സമ്പ്രദായത്തിൽ ശിഷ്യർ പൂർണ്ണമായും ഗുരുവിന് വിധേയനായിരുന്നു. ഗുരു പറയുന്നതായിരുന്നു പ്രമാണം. വിദ്യാലയത്തിൽ വിദ്യാർഥികളെ നിയന്ത്രിക്കുന്നതു് ബാഹ്യശക്തികളാണ്. അവർക്ക് വിദ്യാർത്ഥികളുടെ നൻമ വിഷയമല്ല, രാജ്യത്തിന്റെ പാരസ്പര്യ ശക്തിയും വിഷയമല്ല. അവർക്കു വേണ്ടത് സംഘടിത ശക്തിമാത്രമാണ്. ഈ സംഘടിത ശക്തിയെ രാഷ്ട്രീയമായി ചൂഷണം ചെയ്കയാണെങ്കിൽ , അത് വിദ്യാഭ്യാസ മേഘലയെ തികഞ്ഞ അരാജകത്വത്തിലേക്ക് നയിക്കുകയേ ഉള്ളൂ.

" കുട്ടികളോടുള്ള സ്നേഹവും തൊഴിലിനോടുള്ള പവിത്രതയും കൂടിച്ചേരുമ്പോഴാണ്ഒരുവന് പൂർണ അദ്ധ്യാപകനാകുന്നത് " എന്ന് ടോൾസ്റേറായ് പറഞ്ഞിട്ടുണ്ട്. നമ്മുടെ അധ്യാപകരിൽ ഏറെയും അദ്ധ്യാപക വൃത്തി തൊഴിലായി കാണുന്നു. അധ്യാപകവൃത്തി വെറുമൊരു തൊഴിൽ അല്ല. പണ്ട് ഗുരുകുലത്തിൽ വിദ്യാർത്ഥികളുടെ നന്മ മാത്രമായിരുന്നു ഗുരുവിന്റെ ലക്ഷ്യം. സ്വന്തം സന്താനങ്ങളുടെ ഭാവി രൂപപ്പെടുത്തുന്നതിൽ രക്ഷിതാക്കൾ വഹിയ്ക്കുന്ന പങ്കിനു തുല്ല്യമായിരുന്നു ഗുരുകുലത്തിലെ അദ്ധ്യാപകർ ചെയ്തിരുന്ന പ്രവർത്തനങ്ങൾ. സാന്ദീപനിയുടെ നികടത്തിൽ പഠിച്ച കണ്ണന്റെയും കുചേലന്റെയും കഥ പ്രശസ്തമാണല്ലോ. ഇന്ന് അധ്യാപകർ തങ്ങളുടെ പവിത്ര കർമ്മത്തെ വെറും തൊഴിലായി കാണുന്നു. വെറും സാമ്പത്തിക വരുമാനമുള്ള തൊഴിൽ. എങ്ങിനെയെങ്കിലും. എങ്ങിനെയെങ്കിലും കടമകൾ നിർവ്വഹിക്കണമെന്നു മാത്രമെ അവർ കരുതുന്നുള്ളൂ. ഉപതൊഴിലായി അദ്ധ്യാപനത്തെക്കാണുന്ന ആളുകളും കുറവല്ല നമ്മുടെ സമൂഹത്തിൽ. കുട്ടിക്ക് പഠിക്കാൻ പ്രചോദനം നല്കുകയാണ് ഉത്തമ അധ്യാപകന്റെ കർമവും കടമയും. എന്നാൽ രാഷ്ട്രീയ ലക്ഷ്യത്തോടെയുള്ള സംഘടനാ പ്രവർത്തനങ്ങൾ അദ്ധ്യാപകരെയും വിദ്യാർഥികളെയും ഒരുപോലെ മൂല്യച്യുതിയിൽ അകപ്പെടുത്തിയിരിക്കയാണ്.

അധ്യാപകരുടെ അർപ്പണബോധത്തേയും സഹിഷ്ണുതയും ബഹുമാനിക്കേണ്ടത് രാഷ്ട്രത്തിനാവശ്യമാണെന്ന ചിന്തയിൽ നിന്നാണ് അദ്ധ്യാപക ദിനം ആചരിക്കാൻ തീരുമാനിച്ചതു്. അധ്യാപകദിനമായി തിരഞ്ഞെടുത്തത് ഭാരതം എക്കാലവും ആദരിയ്ക്കുന്ന പ്രഗത്ഭ അധ്യാപകനും ഇന്ത്യയുടെ രാഷ്ട്രപതിയുമായിരുന്ന ഡോക്ടർ എസ്. രാധാകൃഷ്ണന്റെ ജന്മദിനമായ സെപ്തംബർ 5 ആണ്. 1961 മുതൽ

എല്ലാ വർഷവും സെപ്റ്റംബർ 5 അദ്ധ്യാപക ദിനമായി ആചരിച്ചു പോരുന്നു.

അധ്യാപകരുടെ സാമൂഹിക സാമ്പത്തിക പദവി മെച്ചപ്പെടുത്തുക, വിദ്യാഭ്യാസ രംഗത്ത് അവരുടെ പ്രവർത്തനം ഫലപ്രദമാക്കുക എന്നീ ലക്ഷ്യങ്ങൾ നിറവേററാനുള്ള കർമ്മ പരിപാടികൾക്കു തുടക്കം കുറിക്കാനും രൂപം നൽകാനും ഈ ദിനം പ്രയോജനപ്പെടും.

മെച്ചപ്പെട്ട ജനതയെ കരുപ്പിടിപ്പിക്കുന്നതിൽ അദ്ധ്യാപകന്റെ പങ്ക് അനിഷേധ്യമാണ്. അവരുടെ മഹിമ സ്വയം മനസ്സിലാക്കി പ്രവർത്തിക്കാൻ അദ്ധ്യാപകർ ഒരുങ്ങേണ്ടതാണ്. അദ്ധ്യാപക ദിനത്തിൽ അവർ എടുക്കേണ്ട പ്രതിജ്ഞയാണത്.

~~~~~~~~~~~~~~~~~~~~~~
~~~~~~~~~~~~~~~~~~~~~~

## നമുക്ക് തയ്യാറാക്കാം ആസ്വാദനക്കുറിപ്പുകൾ

1. ഭക്ത കവിയായ സൂർദ്ദാസ്……………………………………പ്രതിജ്ഞയാണത്.
2. കവി പറയുകയാണ്……………………………………………വ്യർഥമാണ്.
3. തഞ്ചാവൂർ ക്ഷേത്രത്തിന്റെ……………………………………പോകുന്നുണ്ട്.
4. ഭാരതത്തിൽ പ്രാചീന…………………………………………… വരെയാണ്.
5. കർണ്ണൻ…………………………………………………………… ശ്രേഷ്ഠത.
6. ഭാഷയുടെ രചനാ …………………………………………………നിലനിന്നിരുന്നു.
7. മലയാളം ദ്രാവിഡ………………………………………………പ്രശസ്തരായിട്ടുണ്ട്.

## തർജ്ജമ ചെയ്യാം മലയാളത്തിലേക്ക്

1. ഭക്ത കവിയായ സൂർദ്ദാസ്……………………………………പ്രതിജ്ഞയാണത്.
2. കവി പറയുകയാണ്……………………………………………വ്യർഥമാണ്.
3. തഞ്ചാവൂർ ക്ഷേത്രത്തിന്റെ……………………………………പോകുന്നുണ്ട്.
4. ഭാരതത്തിൽ പ്രാചീന…………………………………………… വരെയാണ്.
5. കർണ്ണൻ…………………………………………………………… ശ്രേഷ്ഠത.
6. ഭാഷയുടെ രചനാ …………………………………………………നിലനിന്നിരുന്നു.
7. മലയാളം ദ്രാവിഡ………………………………………………പ്രശസ്തരായിട്ടുണ്ട്.
8. സൃഷ്ടിയുടെ…………………………………………………… സാർത്ഥ്യിയാകൂ.

**************************************

**ഇവയൊക്കെ ശരിയായി എഴുതുന്ന പഠിതാവിന്;**

- ✓ ഗ്രന്ഥലിപി അനായാസം വായിപ്പാനും എഴുതാനും സാധിക്കും
- ✓ ചിഹ്നങ്ങളും എഴുത്തുക്കളും ശരിയായി മനസ്സിലാക്കാം.
- ✓ സങ്കീർണ്ണമായ സർവ്വ എഴുത്തുക്കളും മനസ്സിലാക്കാം.
- ✓ മലയാളം ഗ്രന്ഥലിപിയിലെഴുതാനും ഗ്രന്ഥലിപി മലയാളത്തിലെഴുതാനും സാധിക്കുന്നു.

# ഗ്രന്ഥ ലിപി പരീക്ഷ

(മലയാളം മാദ്ധ്യമം)

## ஹ்ரந்஥ ஷிஶி ஶரீக்ஷா- ஒணாம் வஷ்ம்

(ஜயயாஙம் ஜாஜ்யஜம்)

(മാർക്ക് - 100) (സമയം - 150 മിനുട്ട്)

**ചോദ്യം 1ന് 2 മാർക്ക്**

1) ഗ്രന്ഥലിപിയിലെ ചിഹ്നങ്ങളെ ക്രമീകരിക്കുക.

கெ, கா , கொ , க்ரு, கை, கி, க்ரு, கூ , கு, கௌ, கண, கீ, கஃ, கஞ, கம், க்ரூ

**2,3 എന്നീ ചോദ്യങ്ങൾക്ക് 4 മാർക്ക് വീതം**

2) ഗ്രന്ഥാക്ഷരങ്ങളിലെ ഉയിരുകൾ (സ്വരങ്ങൾ) ഏതൊക്കെയെന്ന് വ്യക്തമാക്കുക.

3) താഴെ തന്ന വരിയിലെ തെററുകൾ കണ്ടെത്തി തിരുത്തുക.

ஶாஜாஶிநெ் கூடெ ஶாணியுண்ட்.
ஷாயஶாய் நாடுகஷிஷ் உதஸவஙுணுாகும்.
கெஶஙதீஷ் ஜயயாஷிகஙும் உணுாகும்.
ஜஷெ ஜுஹுதா திஶயுக, ஷடுக்கு.

**4,5 എന്നീ ചോദ്യങ്ങൾക്ക് 5 മാർക്ക് വീതം**

4) ഗ്രന്ഥ ലിപിയിലേക്ക് തർജ്ജമ ചെയ്യുക.

പാട്‌ലിപുത്രം എന്ന രാജ്യം ഉണ്ട്. അത് പ്രസിദ്ധമാണ്. ഐശ്വര്യ ദേവത അവിടെ നൃത്തം ചെയ്തിരുന്നു. അവിടത്തെ രാജകൊട്ടാരത്തിന്റെ മഹത്വം പറയാൻ പ്രയാസം. അവിടത്തെ രാജാവാണ് സുദർശ്ശനൻ. ദേവേന്ദ്രനെ പോലെ പരാക്രമിയും

ഐശ്വര്യവാനുമായ അദ്ദേഹത്തിന്റെ കീർത്തി നാടെങ്ങും പരന്നു. ബ്രാഹ്മണരെക്കൊണ്ട് സല്ക്കർമ്മങ്ങൾ പലതും അദ്ദേഹം യഥാ കാലം ചെയ്യിച്ചിരുന്നു. അതിന്റെ ഫലമായി അദ്ദേഹത്തിന് എട്ടു പുത്രന്മാരുണ്ടായി. എന്നാൽ അവർക്ക് ആർക്കും വിദ്യാഭ്യാസത്തിൽ താൽപ്പര്യമുണ്ടായിരുന്നില്ല. സുദർശ്ശനൻ തന്റെ മക്കളെയോർത്ത് വളരെയധികം ദുഃഖിതനായി. യൗവ്വനവും, സമ്പത്തും, അജ്ഞതയും മൂലം ദുഷ്ടസന്തതികൾ കുലം മുടിയ്ക്കും. ഇവ നാലും ഒത്തുചേർന്നാലുള്ള കഥ പറയാനില്ല. തന്റെ പുത്രന്മാരെ വേണ്ടതുപോലെ പഠിപ്പിച്ച് അവർക്ക് പുനർജന്മം നൽകുവാൻ കെൽപ്പുള്ള പണ്ഡിതനായ ഒരു ബ്രാഹ്മണ ശ്രേഷ്ഠനെ കാണാതെ സുദർശ്ശന മഹാരാജാവ് വളരെയധികം വ്യസനിച്ചു.

**5) മലയാളത്തിലേക്ക് തർജ്ജമ ചെയ്യുക.**

ജീവിതം ഡ¯വല്ലൌണൂഠാക്കാന¯ള്ള ഉന¯ഷ്യന്റെ കുഞെഷണം ഡംഡാവന ചെയ്യ വഡ്ഡ¯വാണ് ബ്ലാഡ്ഡിക്. ഡഠയത്തേയ¯ം ഡൈളകയൂത്തേയ¯ം ഒെച്ചൂട¯ത്ത¯ക ഞള ക്രൂശയം ന൭തന കഞ്ഞ¯വിട¯ത്തജ്ജ്ക്ക് കുടിത്തഋയാക¯ഞ¯. കൊഞ്ഞ¯നടക്കാന¯ം കൈഠാട്ടം ഖൊയ്യാന¯ം വൃത്തിയായി ഡ൭കുഷിക്കാന¯ം ഞഞ¯ല്ലഠാണ്. ഉന¯ഷ്യന്റ ഠഗിച്ചിരെല്ലിക്ക് ഞങ്ങായിരിക്ക¯ം ഡ്ഡിതി. ഒഞ¯ കണക്ക¯ക൭ട്ടി നൊക്ക¯ക. ഡ൭ഠിക്ക¯ ഡാഗഠാകില്ല. ഞതായായ¯ം നിയനിര്യ് നാശത്തിയ൭ടെയാണെഞ് കാണാം. ഇവിടെ.യാണ് ബ്ലാഡ്ഡിക്കിന്റെ വിജയം. കുവന്ന് ഠഗിക്ക¯ഞില്ല. കുത¯കൊഞ്ഞ¯തഞേ ഠണ്ണിന¯ താജ്ജാനാവാത്ത വിയഠാണ് കുവന്റെ ഡാഞിഞ്ഞും.

<u>**ചോദ്യം 6ന് 30 മാർക്ക്**</u>

**6) ഏതെങ്കിലും രണ്ടു ചോദ്യത്തിന് കുറഞ്ഞത് ഒന്നര പേജിൽ ഗ്രന്ഥത്തിൽ ഉത്തരമെഴുതുക.**

1. ഗ്രന്ഥലിപിയുടെ ഉത്ഭവം എന്ന് ?ഏതൊക്കെ ഭാഷയിലാണ് ഗ്രന്ഥലിപിയുടെ സാന്നിദ്ധ്യമുള്ളത്? ഉപന്യാസം തയ്യാറാക്കുക.

2. ഗ്രന്ഥലിപിയെപ്പററി ഉപന്യസിച്ച് അതിലെഴുതപ്പെട്ട ഗ്രന്ഥങ്ങളെപ്പററി വിവരിക്കുക.
3. 'മാനവമൂല്യങ്ങളും സാഹിത്യവും' എന്ന വിഷയത്തിൽ ഉപന്യാസം തയ്യാറാക്കുക.

## 7,8 എന്നീ ചോദ്യങ്ങൾക്ക് 10മാർക്ക് വീതം

7) ഏതെങ്കിലും മൂന്ന് അക്ഷരങ്ങൾക്ക് സ്വരചിഹ്നങ്ങൾ ചേർത്തെഴുതുക.

8) ഗ്രന്ഥലിപിയിലെ സംയുക്താക്ഷരങ്ങൾ എഴുതുന്ന രീതികൾ ഉദാഹരണ സഹിതം സ്പഷ്ടമാക്കുക.

## ചോദ്യം 9ന് 20 മാർക്ക്

9) ഏതെങ്കിലും നാലെണ്ണത്തിന് കുറിപ്പുകളെഴുതുക.

1) മലയാള ഭാഷ
2) ഗ്രന്ഥലിപി
3) സംസ്കൃത ഭാഷ
4) ഗ്രന്ഥമലയാളം
5) ഗ്രന്ഥലിപിയുടെ ഉൽപ്പത്തി
6) ഗ്രന്ഥലിപിയുടെ ആധുനികത

## ചോദ്യം 10 ന് 10 മാർക്ക്

10) താഴെ കൊടുത്തതിന് ആസ്വാദനം തയ്യാറാക്കുക.

മലയാളം ദ്രാവിഡഗോത്രത്തിൽപ്പെട്ട ഭാഷയാണ്. ഈ ഗോത്രത്തിൽപ്പെട്ട വികസിതഭാഷകൾ തമിഴ് തെലുങ്ക് കന്നടം എന്നിവയാണ്. ഈ ഭാഷകളിൽ വച്ച് ഏററവും പഴക്കമേറിയതും വളർച്ചമുററിയതും ആയ ഭാഷ തമിഴാണ്. വളരെക്കാലം മലയാളം തമിഴെന്നാണ് അറിയപെട്ടിരുന്നത്. മലയാള ശബ്ദം നാടിനെയാണ് ഭാഷയെ അല്ല കുറിച്ചിരുന്നതും.ഈ അടുത്ത കാലത്താണ് ഭാഷയ്ക്ക് മലയാളമെന്ന പേര് ലഭിച്ചത്. അതിന്നു മുമ്പ് കേരളഭാഷ, മലയാണ്മ,

മലയായ്മ, മലയാംമ്മൊഴി എന്ന പേരുകളിൽ അറിയപ്പെട്ടു.

മലയാള ഭാഷയുടെ പരിണാമ ദശയിൽ അനേകം സാഹിത്യകൃതികൾ ഉണ്ടായിട്ടുണ്ട്. ഭാഷയുടെയും സാഹിത്ത്യത്തിന്റെയും സ്വഭാവത്തെ ആസ്പദമാക്കി ആ കൃതികളെ രണ്ടായ് വിഭജിയ്ക്കപ്പെട്ടു. മണിപ്രവാളം, പാട്ട് എന്നത്രെ അവയെ വിളിക്കുന്നത്. തമിഴ് കൃതികളെ അനുകരിച്ചവയാണ് പാട്ട്. മലയാളത്തിലെ പ്രാചീന മളിപ്രവാള കൃതികൾ മിക്കവാറും മതേതരകൃതികളായിരുന്നുവെന്നത് ഒരു സാഹിത്യത്തെസ്സംബന്ധിച്ച ഒരു വിശേഷതയാണ്. പല കവികളും വേശ്യമാരേയും അവരുടെ ജീവിതചര്യകളേ കാവ്യമായ് രചിച്ചിരുന്നു. അന്നത്തെ സാമൂഹിക കാർയ്യങ്ങളെപ്പററി മനസ്സിലാക്കാൻ ആ കൃതികൾ ഗവേഷകന്മാർക്ക് പ്രയോജനപ്പെടുന്നുണ്ട്. അവയെല്ലാം ആ മനുഷ്യരുടെ ഭോഗാസക്തിയെയും ഉൾകൊള്ളുന്നവയാണ്. പാട്ടുകളാവട്ടെ മിക്കവാറും മതപരവും പൌരാണികവും അനുഷ്ഠാനപരവുമായ വിഷയങ്ങളെയാണ് ആസ്പദമാക്കിയിരിക്കുന്നത്.

പതിനാറാം ശതകത്തിൽ ജീവിച്ചിരുന്നതായി വിശ്വസിക്കപ്പെടുന്ന തുഞ്ചത്തെഴുത്തച്ഛനെ മലയാളത്തിന്റെ പിതാവായി വ്യവഹരിയ്ക്കാറുണ്ട്. ഇക്കാലത്തെ ദാർശനികവും ഭക്തിസാന്ദ്രവും ആയ അനേകം കൃതികൾ രചിയ്ക്കപെട്ടിട്ടുണ്ട്. പ്രാചീനകാലം മുതല്ക്കെ നല്ല ഗദ്യകൃതികൾ ഭാഷയിലുണ്ടായിരുന്നു. വിദേശികരായ മതപ്രചാരകർ കേരളത്തിൽ വന്ന് മലയാളം പഠിച്ച് വൈദികവിഷയങ്ങളെസ്സംബന്ധിച്ച കൃതികൾ വിശുദ്ധവേദപുസ്തകത്തിന്റെ വിവർത്തനം ഉൾപ്പടെ രചിച്ചതോടെ മലയാള ഗദ്യശാഖയ്ക്ക് ഒരു പുതിയ ഉണർവ്വും ഓജസ്സും ലഭിച്ചു. പതിനൊന്നാം നൂറ്റാണ്ടായപ്പോൾ എല്ലാ ശാഖകൾക്കും കൂടുതൽ ഉണർവ്വും ഓജസ്സും ലഭിച്ചു. ആംഗലവിദ്യാഭ്യാസം മൂലമായി ഇന്നത്തെ സാഹിത്യരൂപങ്ങളായ നോവൽ, ചെറുകഥ , നാടകം, ഉപന്യാസം, ഭാവഗീതം തുടങ്ങി പലതും പൊന്തിവന്നു. ഏറ്റവും പുരോഗമനാത്മകമായ കൃതികൾ കൊണ്ട് ഇന്നുമലയാളത്തിന്ന് ഭാരതീയഭാഷകളിൽ വച്ച് ഏറ്റവും മികച്ച ഭാഷയെന്ന് അഭിമാനിക്കാറായി. മലയാളത്തിലെ എഴിത്തുകാർ ഇപ്പോഴ് പ്രശസ്തരായിട്ടുണ്ട്.

~~~~~~~~~~~~~~~~~~~~~~~~~~~
~~~~~~~~~~~~~~~~~~~~~~~~~~~

# പ്രാരംഭ

(ഗ്രന്ഥലിപി പാഠപുസ്തകം

# 𑌪𑍍𑌰𑌾𑌰𑌂𑌭

(𑌗𑍍𑌰𑌨𑍍𑌥 𑌲𑌿𑌪𑌿 𑌪𑌾𑌠𑍍𑌯 𑌪𑍁𑌸𑍍𑌤𑌕𑌃)